

# മലങ്കര ഓർത്തഡോക്സ് സുറിയാനി സഭ

MALANKARA ORTHODOX SYRIAN CHURCH



Vol. 07 No. 19 THE ONLINE OFFICIAL NEWS BULLETIN 2024 April 20

SEASON OF RESURRECTION | ഉയിർപ്പുകാലം | ܩܝܡܬܐ ܕܩܝܡܬܐ

## സന്യാസ സമൂഹ വാർഷിക സമ്മേളനം: പ്രത്യേക പതിപ്പ്





അഖില മലങ്കര സന്യാസസമൂഹത്തിന്റെ 26-ാമത് വാർഷിക സമ്മേളനം നാഗ്പൂർ സെന്റ് തോമസ് തിയോളജിക്കൽ സെമിനാരിയിൽ വച്ച് ഗീവർഗീസ് മാർ കൂറിലോസ് ഉദ്ഘാടനം ചെയ്തു.
സന്യാസ സമൂഹം പ്രസിഡന്റ് ഡോ. യാക്കോബ് മാർ ഐറേനിയോസ് അദ്ധ്യക്ഷത വഹിച്ചു.





അഖില മലങ്കര സന്യാസസമൂഹത്തിന്റെ 26-ാമത് വാർഷിക സമ്മേളന പ്രതിനിധികൾ ഗീവർഗീസ് മാർ കൂറിലോസ്, ഡോ. യാക്കോബ് മാർ ഐറേനിയോസ് എന്നിവരോടൊപ്പം.

അഖില മലങ്കര സന്യാസസമൂഹത്തിന്റെ 26-ാമത് വാർഷിക സമ്മേളനം: സന്യാസ സമൂഹം പ്രസിഡന്റ് ഡോ. യാക്കോബ് മാർ ഐറേനിയോസ് പ്രസംഗിക്കുന്നു.

Published by Dr. Yuhanon Mar Diascoros Metropolitan on behalf of MOSC Media Department

# സന്യാസ സമൂഹ സമ്മേളനം

# GROUP DISCUSSIONS

## GROUP DISCUSSIONS: SEGMENT-1

**17-04-2024**

Moderator: H.G Geevarghese Mar Coorilos

### Group 1:

**Relevance of Monastism In New Era (Socio -Political Scenario)**

**Leader: Rev. Sr. Mercy CLG, (Nazareth Convent, Kadambanadu)**

(ഇന്നത്തെ രാഷ്ട്രീയ – സാമൂഹിക ചുറ്റുപാടിൽ സന്യാസ പ്രസ്ഥാനത്തിന്റെ പ്രസക്തി)

ക്രിസ്തീയ സഭകളുടെ വളർച്ചയിൽ സന്യാസപ്രസ്ഥാനം വലിയ പങ്കുവഹിച്ചിട്ടുണ്ട് എന്നത് തർക്കമറ്റ സംഗതിയാണ്. നമ്മുടെ പൂർവ്വിക പിതാക്കന്മാരായ മാർ അപ്രേം, മാർ ബസേലിയോസ് തുടങ്ങിയ സന്യാസ പിതാക്കന്മാർ സഭയുടെ വളർച്ചയ്ക്ക് വലിയ സംഭാവനകൾ നൽകിയിട്ടുള്ളവരാണല്ലോ.

സമ്പത്തും, അധികാരവും, ലൗകിക നേട്ടങ്ങളും ജീവിതലക്ഷ്യമായി കരുതുന്ന ഇക്കാലത്ത് ഉത്തമജീവിതം നയിക്കുന്ന സന്യാസികളുടെ ജീവിതമാതൃക വളരെ പ്രാധാന്യമുള്ളതാണ്.

Monasticism ത്തേയും Christian charity പ്രവർത്തനങ്ങളേയും എതിർക്കുന്ന സാമൂഹിക പശ്ചാത്തലം ഉള്ള ഇക്കാലത്ത് അതിനു പ്രധാന കാരണം യോടുള്ള ക്രിസ്റ്റ്യാനിറ്റിയോടുള്ള എതിർപ്പ് തന്നെയാണെന്ന് കാണാവുന്നതാണ്. പല ക്രിസ്തീയ ചാരിറ്റി പ്രസ്ഥാനങ്ങൾക്കും ലഭിച്ചുകൊണ്ടിരിക്കുന്ന വിദേശ സഹായം നിർത്തലാക്കിയതുതന്നെ രാഷ്ട്രീയ നേതാക്കൾക്കു Christianity യോടുള്ള എതിർപ്പായിതന്നെ കാണാവുന്നതാണ്. നമ്മുടെ Prerana Special School ന് ലഭിച്ചുകൊണ്ടിരിക്കുന്ന വിദേശ സഹായവും നിന്നുപോയല്ലോ. അതുപോലെ മറ്റു പല ഇവ്യശശെമി രവമൃശ്യേ സ്ഥാപനങ്ങളുടെയും ഫണ്ട് നിർത്തലാക്കിയതായി മനസ്സിലാക്കുന്നു.

* ക്രിസ്ത്യൻ സ്ഥാപനങ്ങളുടെ ചാരിറ്റി പ്രവർത്തനങ്ങളുടെ ആത്യന്തിക ലക്ഷ്യം മതപരിവർത്തനം ആണെന്ന തെറ്റിദ്ധാരണ കൊണ്ടാകാം ഇതൊക്കെ.

* നമ്മുടെ പുരോഹിതരെകൊണ്ട് ജയ് ശ്രീരാം വിളിപ്പിക്കുന്നത് ഹൈന്ദവ തീവ്രവാദത്തിന്റെ ലക്ഷണമായല്ലേ കാണാനൊക്കൂ.

* സന്യാസപ്രസ്ഥാനം ഉള്ളതുകൊണ്ടാണല്ലോ പല ജീവകാരുണ്യ പ്രവർത്തനങ്ങളും, നോർത്ത് ഇന്ത്യയിലേതു ഉൾപ്പെടെ നടന്നു പോവുന്നത്. കുടുംബ ജീവിതക്കാർക്ക് ജീവകാരുണ്യ പ്രവർത്തനങ്ങൾ നടത്തുന്നതിന് പല കാരണങ്ങളാൽ ബുദ്ധിമുട്ടുണ്ടാവുന്നതായി കാണാം.

* തീവ്രവാദികളെ ഭയന്നു പല സന്യാസ ഭവനങ്ങളും സന്യാസവേഷം ഉപേക്ഷിച്ചു സിവിൽ വേഷങ്ങളിൽ പ്രവർത്തിക്കുന്നു.

* Ghar Vapacy ക്രിസ്തുമതത്തിന് ഭീഷണിയാണല്ലോ.





ക്രിസ്തുമത വിശ്വാസികൾ ക്രിസ്തുമതം തന്നെ ഇന്നത്തെ രാഷ്ട്രീയ സാഹചര്യങ്ങളിൽ വലിയ വെല്ലുവിളികൾ നേരിടുന്നു.

**Possible Solutions**

* ഉത്തമ ക്രൈസ്തവർ രാഷ്ട്രീയത്തിൽ ഉന്നതപദവിയിൽ എത്തപ്പെടണം, അതിനുതക്ക ട്രെയിനിംഗ് നമ്മുടെ യുവതി യുവാക്കൾക്ക് ലഭിക്കണം.

* സന്യാസപ്രസ്ഥാനം ശക്തിപ്പെടണം. അതിനുവേണ്ട ചില suggestions synod Â present ചെയ്യുവാൻ അഭിവന്ദ്യ യൗസേബിയസ് തിരുമേനിയെ ഏൽപ്പിക്കുന്നുണ്ട്.

* 'ജീസസ് യൂത്ത്' എന്ന പ്രെയർ ഗ്രൂപ്പ് കത്തോലിക്കാ സഭയിൽ വളരെ ലളളലരശേല ആയി നടക്കുന്നു.

* Retreat centers വളരെ effective ആയി കത്തോലിക്കരുടെയിടയിൽ പ്രവർത്തിക്കുന്നു. അത് അനേകർ പ്രയോജനപ്പെടുത്തുന്നു. നമ്മുടെ സഭ അക്കാര്യങ്ങൾ encourage ചെയ്യുന്നില്ല. കണ്ടനാട് ഈസ്റ്റ് ഭദ്രാസനത്തിന്റെ കീഴിലുള്ള ധ്യാനമന്ദിരത്തിൽ ധ്യാനത്തിൽ സംബന്ധിക്കുവാൻ സഭാപിതാക്കന്മാർ ജനങ്ങളെ encourage ചെയ്യണം. അവിടെ കൗൺസലിംഗും ലഭ്യമാണ്. എങ്കിൽ മാത്രമേ ജീവിതമൂല്യങ്ങളുള്ള യുവതീയുവാക്കൾ ജനിക്കൂ (സന്യാസ പ്രസ്ഥാനങ്ങളുടെ തളർച്ചയ്ക്ക് ഒരു പ്രധാന കാരണം ധ്യാനമന്ദിരങ്ങൾ ഉണ്ടാവുകയോ, ഉള്ളവതന്നെ പ്രയോജനപ്പെടുത്തുകയോ ചെയ്യുന്നില്ല എന്നതുതന്നെയാണ്.)

### Group 2:

**Importance of Monastism In Liturgical Resource Development**

**Leader: Fr. Jobin Varghese, (Gregorion Community, Roha)**

Spiritual experience for an Orthodox Christian is always best expressed through its liturgy (public service)

As a Syrian Orthodox Christian, we can proudly state that our Liturgy is very rich in terms of its theological depth and musical charm. It is undoubtedly and unarguably one of the best set of prayers that can help an individual transcend to angelic realms. This outcome is a result of the prayerful contributions of hundreds of thousands of Syrian monastic fathers and mothers over a period of few centuries.

However, considering the need of the time, the liturgy today demands certain developments and our Indian monastic community of today has definitely got a role to contribute:

1. Our liturgy needs a serious contextual adaptation in the Indian context. Earlier this matter was addressed in our Church. But now we are only following the past. The monastic community should identify and implement



all those Indian elements in the present scenario that can appeal to the present generation of Malankara Christians and will at the same time instill the feeling of a national religion among our non-Christian brothers and sisters.

2. We need to have a theologically trained set of monastic community members who may be considered qualified enough to formulate new and meaningful set of prayers maintaining the Orthodox ethos.

3. Some prayers may also be bracketed based on the age categories: children, youngsters, adults etc. There should be an entirely new set of prayers for those being newly introduced to Christianity/ non- Christians. Their already existing folk songs, chants etc. should be appropriately respected and adapted to the Christian context for a meaningful experience.

4. Certain prayers definitely need to be shortened keeping in mind the attention span of an individual and the changing work patterns of individuals.

5. Monks and nuns need to be trained to translate prayers in local vernacular languages.

6. Certain set of prayers (eg: Passion week prayers) - though being in familiar languages and also manifests translation of high quality - are difficult to comprehend for the common man. The monastic set of members need to work out how these prayers can be made more meaningful to the participants without loosing the beauty of the poetic richness which it now possess.

7. A blend of poetry and prose need to be brought in prayers for a more edifying worship experience.




## Group 3:

### Role of Monastism In Framing Mission Strategies

**Leader: Fr. Baiju Thomas, (STOTS Nagpur)**

1 ദൈവസ്നേഹം ഷെയർ ചെയ്യുക എന്നതാണ് മിഷൻ

2 പ്രാർത്ഥനയിലൂടെയും ധ്യാനത്തിലൂടെയും ലഭിക്കുന്ന ദൈവികാനുഭവം മറ്റുള്ളവരിലേക്ക് പകരുക

3 സന്യാസി സന്യാസിനികളുടെ ജീവിതം , സംസാരം, നോട്ടം നടപ്പ് മറ്റുള്ള വരുമായുള്ള ഇടപെടൽ എന്നിവയിലൂടെ മറ്റുള്ളവർക്ക് ക്രിസ്തുവിനെ കാണാൻ കഴിയുക.

4. സന്യാസ ആശ്രമങ്ങളിൽ നിന്നും ലഭിക്കുന്ന പരിശീലനം സമൂഹത്തിന്റെ നന്മക്കായി വിനിയോഗിക്കണം.

5. സന്യാസ പ്രസ്ഥാനത്തിൽ നിന്നുള്ള പിതാക്കന്മാരാണ് മിഷൻ പ്രവർത്തനത്തിന് കൂടുതൽ സംഭാവനകൾ നൽകിയത്.

6. വി.സഭാ നേതൃത്വം സന്യാസ പ്രസ്ഥാനത്തിന് കൂടുതൽ പ്രോത്സാഹനവും കൈത്താങ്ങലും നൽകണം.

7. അഭിവന്ദ്യ പിതാക്കന്മാരും വന്ദ്യ വൈദീകരും സന്യാസ പ്രസ്ഥാനത്തിന്റെ പ്രസക്തിയേക്കുറിച്ചും അതിൽ അംഗങ്ങളാകുന്നതനുള്ള പ്രോത്സാഹനവും നൽകണം.

8. സെമിനാരി പഠനം കഴിഞ്ഞ് വൈദിക വിദ്യാർത്ഥികൾ 2 –3 വർഷത്തേക്ക് മിഷനിൽ പ്രവർത്തിക്കണം എന്നത് നിർബന്ധമാക്കണം



9. നമ്മുടെ സഭയിൽ മിഷൻ പ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിക്കുന്ന സന്യസ്തർക്ക് മറ്റ് സഭാപിതാക്കന്മാർ നൽകുന്ന പരിഗണന നമ്മുടെ മിഷൻ പ്രവർത്തകർക്ക് ലഭിക്കുന്നില്ല.

10. സാമ്പത്തിക പിന്നോക്കം നില്ക്കുന്ന സമൂഹങ്ങളിൽ ജീവിതാവശ്യങ്ങൾക്കായി സാമ്പത്തിക സഹായം നൽകാൻ ഏതെങ്കിലും പദ്ധതികൾ ആവിഷ്ക്കരിക്കണം.

11. വിവാഹിതരായ വൈദികരും സന്യസ്ഥരായ വൈദീകരും തമ്മിൽ ഒരു വേർതിരിവ് ഉണ്ടാകാതിരിക്കാൻ ശ്രദ്ധിക്കണം.

## Group 4:

### Need Of Monastism In Ensuring Orthodox Spirituality Among Laity.

**Leader: Fr. Yuhanon John, (Mar Kuriakose Ashram, Mylapra)**

1. Spiritual guidance and mentorship for the laity.
2. Education and Formation of the lay people.
3. Specific outreach ministry for every monasteries and convents yearly.
4. Hospitality and warmth given for the visiting persons.
5. Psychological support and care during the time of agony.
6. Emphasize the biblical roots of monastism.
7. Highlighting church rich history and should share spiritual depth.
8. Spiritual mentorship.

## GROUP DISCUSSIONS: SEGMENT - II

## 18 - 04 - 2024

Moderator: HG Alexios Mar Eusebius (Metropolitan, Calcutta Diocese)

### Group I:

**How To Maintain Quality Based Community Life ?**

**Leader: Rev. Sr. Elishuba (Mount Tabor Convent Pathanapuram)**

**പ്രധാന ആശയങ്ങൾ:**

1. മുന്തിരിചെടിയുടെ തായ്തണ്ടിനോട് ശാഖകൾ ഒട്ടിനിന്ന് ഫലം കായ്ക്കുന്നതുപോലെ ഓരോ സന്യസ്ഥരും യേശുക്രിസ്തുവാകുന്ന മുന്തിരിവള്ളിയോട് ചേർന്ന് നിന്ന് നല്ല ഫലം കായ്ച്ചാൽ സമൂഹത്തിന്റെ അംഗീകാരം ലഭിക്കും.

2. വ്യതത്രയങ്ങൾ പാലിക്കുന്നതോടൊപ്പം ശുശ്രൂഷ ചെയ്യുവാനും താഴ്മയിൽ നടപ്പാനും ശ്രമിക്കണം.

3. സമൂഹം എനിക്കുവേണ്ടി എന്തു ചെയ്തുതരണം എന്നതിനെക്കാൾ എനിക്കു സമൂഹത്തിന് എന്ത് ചെയ്യാൻ കഴിയും എന്ന് ചിന്തിക്കണം.

4. സമൂഹത്തിൽ താമസിക്കുമ്പോൾ വിട്ടുവീഴ്ചയും സഹനവും വേണ്ടതാണ്. ക്രിസ്തുവിന്റെ ക്രൂശ് എടുത്ത് ജീവിതയാത്ര ചെയ്യേണ്ടവരാണ്.

5. വിമർശനങ്ങൾ നല്ലതാണെങ്കിലും മറ്റുള്ളവരെ വേദനിപ്പിക്കുന്നതാകരുത്.

6. ക്ഷമിക്കുവാനും മറക്കുവാനും കഴിയണം.

7. സമൂഹത്തിൽ പരസ്പരം കരുതുന്നവരും പങ്കുവെക്കുന്നവരും ആയിരിക്കുക.

8. പുതുതായി വരുന്ന അംഗങ്ങൾക്ക് കുടുംബപശ്ചാത്തലത്തിൽ ലഭിച്ചിരുന്ന സ്നേഹം സമൂഹത്തിൽ നിന്നും കൊടുക്കുവാൻ സാഹചര്യം ഒരുക്കണം.

9. വ്യക്തിപരമായി സമൂഹത്തിന്റെ നിയമങ്ങൾ ആരുടെയും പ്രേരണകൂടാതെ പാലിക്കുവാൻ ശ്രദ്ധിക്കുക.

10. സ്ഥാപക പിതാക്കന്മാരുടെ ദർശനത്തിൽ നിന്നും വ്യതിചിച്ചു പോകുവാൻ ഇടയാകരുത്. അടിസ്ഥാനപ്രമാണങ്ങൾക്ക് കോട്ടം തട്ടരുത്.






11. ഓരോ വ്യക്തികളുടെയും തിന്മകൾ മാത്രം എടുത്തുകാണിക്കാതെ അവരിലുള്ള നന്മയെ എടുത്തുകാണിച്ച് പ്രോത്സാഹിപ്പിക്കണം.

12. അനുസരണം ഇല്ല എങ്കിൽ സമൂഹത്തിന്റെ അസ്ഥിത്വം തന്നെ ഇല്ലാതാവും എന്നതിനാൽ സുപ്പീരിയർ സ്ഥാനത്തിരിക്കുന്നവരെ അംഗീകരിക്കുകയും അനുസരിക്കുകയും ചെയ്യണം.

13. "നിങ്ങളിലൊരുവൻ ക്രിസ്തുവാണ് എന്ന മനോഭാവത്തോടെ പരസ്പര ബഹുമാനവും ആദരവും ഉണ്ടാകണം.

14. സമൂഹത്തിന് അകത്തും പുറത്തും വാക്കുകൊണ്ടും പ്രവർത്തികൊണ്ടും മാതൃകയുള്ളവരായിരിക്കുക.

15. സമൂഹത്തിന്റെ ദർശനവും സഭാശുശ്രൂഷകളും ക്രിസ്തു കേന്ദ്രീകൃതമായിരിക്കണം.

16. നോമ്പ്, ഉപവാസം, പ്രാർത്ഥന, നിരന്തരമായ പ്രാർത്ഥന എന്നിവയിൽ ഉറ്റിരുന്നാൽ ആത്മനിയന്ത്രണം പാലിച്ച് സാത്താന്റെ പരീക്ഷകളിൽ നിന്ന് മനസ്സിനെ നിയന്ത്രിക്കാനും സംരക്ഷിക്കുവാനും കഴിയും.

17. ഇളംതലമുറയുടെ അഭിപ്രായങ്ങളും സ്വീകരിക്കാൻ മുതിർന്ന തലമുറയ്ക്ക് കഴിയണം.

18. സന്യസ്ഥർ ലോകത്തിലുള്ളവരെങ്കിലും ലോകത്തിനുവേണ്ടി ജീവിക്കേണ്ടവരല്ല.

19. സന്യാസജീവിതത്തിന്റെ മഹത്വത്തെക്കുറിച്ച് ബോദ്ധ്യമുണ്ടാകണം.

20. ഓരോരുത്തർക്കും അവരവരുടെ താലന്തുകൾ വളർത്തി കൊടുക്കുവാൻ സാഹചര്യം ഒരുക്കി കൊടുക്കുക.

21. ക്രിസ്തുവിന്റ് ക്രൂശ് എടുത്ത് ജീവിക്കുവാനും സ്വാർത്ഥചിന്തകളെ വെടിയുവാനും സന്നദ്ധരാകണം.

സന്യാസം സഭയുടെ 'Power house' ആയിതീരട്ടെ. അതിനായി ഐക്യതയോടെ മുന്നോട്ടു നീങ്ങാം.

### Group 2:

**How To Improve Personal Relationship Between Community Members?**

**Leader: Rev. Sr. Feba (St. Thomas Convent, Bhilai)**

1. The tongue is supposed to be a powerful instrument in the spiritual world. Don't ever speak unholy. It should be kept holy.

2. Maintain a caring and sharing mentality towards the community members.

3. Keep healthy personal relationships

4. . Superiors should be impartial.

5. Everyone has a space of open talk.

6. More active in charity work according to the present needs of the society 7. Community life has to have a joyful living

8. Prayers and meditation can help to improve our mental and spiritual environment of our community.

## Group 3:

### മിഷനും സന്യാസ പ്രസ്ഥാനവും എങ്ങനെ ബന്ധപ്പെട്ടിരിക്കുന്നു.

**Leader: Rev. Sr. Saly Thomas**
**(Bethlehem Convent, Kizhakkambalam)**

1. ഒരു നാണയത്തിന്റെ രണ്ടു വശങ്ങളാണ് സന്യാസവും മിഷനും

2. ക്രിസ്തുവിന്റെ സാന്നിധ്യവും സാക്ഷ്യവുമായി തീരുക വഴിയാണ് സന്യാസ സമൂഹങ്ങൾക്ക് അർത്ഥപൂർണമായ മിഷൻ പ്രവർത്തനം നിർവ്വഹിക്കാൻ കഴിയുകയുള്ളു.

3. വിജാതിയ സമൂഹത്തിന്റെ ഇടയിൽ പ്രവർത്തിക്കുമ്പോൾ മറ്റു മതങ്ങളെക്കുറിച്ചുള്ള ആഴമായ അറിവ് മിഷൻ പ്രവർത്തകർക്ക് വേണം.

4. മിഷൻ പ്രവർത്തനങ്ങളിലൂടെ മറ്റുള്ളവർ ക്രിസ്തുവിലേക്ക് ആകർഷിക്കപ്പെടണം.

5. സഭയിലെ ഓരോ സന്യാസ സമൂഹങ്ങളും ഭാരതത്തിലെ ഏറ്റവും പിന്നോക്കം നിൽക്കുന്ന ഗ്രാമങ്ങളിൽ ചെന്ന് അവരുടെ സർവ്വോന്മുഖമായ വളർച്ചക്കു വേണ്ടി പരിശ്രമിക്കുവാൻ മുൻകൈ എടുക്കണം.

6. മിഷൻ പ്രവർത്തനങ്ങൾ ഇന്ത്യക്കു പുറത്തേക്ക് വ്യാപിപ്പിക്കണം.

7. സഭയിലെ യുവ തലമുറയെ മദ്യപാനം, മയക്കുമരുന്ന് സാത്താൻ സേവ എന്നിവയിൽ നിന്ന് രക്ഷപെടുത്താൻ ബോധവത്ക്കരണം നടത്തണം

8. ഇടവകസന്ദർശനങ്ങൾക്ക് കൂടുതൽ അവസരം ലഭിക്കുകയും അവിടെയുള്ള ആത്മീയ പ്രവർത്തനങ്ങൾക്ക് നേതൃത്വം നൽകാൻ സഭ നേതൃത്വം നൽകണം

9. സഭ, സന്യാസ സമൂഹങ്ങളെ പിന്താങ്ങുകയും സഹായിക്കുകയും ചെയ്യണം.

10. സന്യാസ കോൺഫറൻസിൽ ഉരുത്തിരിഞ്ഞു വന്ന അഭിപ്രായങ്ങളും നിർദ്ദേശങ്ങളും സമുഹഅദ്ധ്യക്ഷനായിരിക്കുന്ന അഭിവന്ദ്യ തിരുമേനിയും മറ്റു പിതാക്കന്മാരും സുന്നഹദോസിൽ അവതരിപ്പിക്കുകയും സുന്നഹദോസ് അതിനൊരു തീരുമാനം എടുക്കുകയും ചെയ്യണമെന്ന് അപേക്ഷിക്കുന്നു.




## Group 4:

### How To Fascinate Young People Towards Monastic Life.?

**Leader: Rev. Sr. Rachel SMC (St. Paul's Convent Puduppady)**

1. Being in the community life to become authentic role models.

2. Introducing inspiring nuns and monks of our church eg: Mylapra Mathew Ramban and …….

3. Organizing events – where young people can interact with monks and nuns

4. Offer technological (Mobile) free retreats.

5. Volunteering opportunity that allows youngsters to experience the benefits of mindfulness.

6. Meditation programme should be conducted.

7. Create a supportive community in social service.

8. Let them allow to live in communities for short span of time can witness first hand the joy of communal living.

◆



# മലങ്കരയിലെ സന്യാസ സമൂഹ പ്രസ്ഥാനം, കാലാനുസൃതമായ ദൗത്യങ്ങൾ ഏറ്റെടുക്കാൻ സന്നദ്ധം

വിവിധ കാരണങ്ങളാൽ മന്ദീഭവിച്ചിരിക്കുന്ന ഭവന സന്ദർശനം ഉൾപ്പെടെയുള്ള പ്രവർത്തനങ്ങൾ സന്യാസസമൂഹങ്ങളെക്കൂടെ ഉൾപ്പെടുത്തി കാര്യക്ഷമമാക്കേണ്ടതാണ്. തങ്ങളെ സഭയും സമൂഹവും പരിഗണിക്കുന്നുണ്ട് എന്ന ചിന്തയിലൂടെ ആത്മവിശ്വാസം വർദ്ധിപ്പിക്കുന്നതിനും അതിലൂടെ ജീവിതവിജയം നേടുന്നതിനും പലർക്കും സാഹചര്യം ഒരുക്കിക്കൊടുക്കാൻ സന്യാസ സമൂഹത്തിന് സാധിക്കുന്നപക്ഷം സഭക്കാകമാനം അത് പുതിയ ഒരു ഉണർവ് നൽകും എന്ന് പ്രതീക്ഷിക്കാവുന്നതാണ്.

*. സന്യാസ സമൂഹങ്ങളിലെ പൊതുവായതും വ്യക്തിപരമായതുമായ (സാമ്പത്തികം, സാമൂഹികം, ആത്മീകം) പ്രശ്നങ്ങൾ കണ്ടെത്തി, സമയ ബന്ധിതമായി അവ പരിഹരിക്കേണ്ടതാണ്.

*. സന്യാസ സമൂഹങ്ങളിൽ കാലാനുസൃതമായ പുതിയ ദർശനങ്ങൾ, പ്രവർത്തനങ്ങൾ എന്നിവ ചർച്ചകളിലൂടെ രൂപപ്പെടുത്തി നടപ്പിലാക്കാവുന്നതാണ്.

*. സന്യാസ സമൂഹങ്ങളുടെ വ്യക്തിപരമായ ആവശ്യങ്ങളിൽ ഏകീകരണം രൂപപ്പെടുത്തേണ്ടതാണ്.

Example. ഏതെങ്കിലും രീതിയിലുള്ള വേതനം ലഭിക്കാത്തവർക്കുള്ള ആവശ്യങ്ങൾ etc..

*. സന്യാസ സമൂഹങ്ങളെ സഭാ ഡയറക്ടറിയിൽ ഉൾപ്പെടുത്തുന്നതും ഒരു പൊതു മാസിക ആരംഭിക്കുന്നതും ഉചിതമായിരിക്കും.

*.സന്യസ്ഥരുടെ ഇടയിൽ അപൂർവമായെങ്കിലുംകാണുന്ന മാതൃകാപരമല്ലാത്ത ജീവിതശൈലിയും, അതിന്റെ പരിഹാരമാർഗ്ഗങ്ങളും ഗൗരവമായി ചിന്തിക്കേണ്ടതാണ്.

* സന്യാസിനികൾക്ക് വേണ്ടി ഹ്രസ്വകാല വേദശാസ്ത്ര കോഴ്സ് സംഘടിപ്പിക്കുന്നത് പരിഗണിക്കേണ്ടതാണ്.

*.സുപ്പീരിയർമാർക്ക് വർഷത്തിൽ 3 ദിവസമെങ്കിലും ഉള്ള ക്യാമ്പ് നടത്തി, കാലാനുസൃത ചർച്ചകളും പ്രവർത്തന പദ്ധതികളുടെ അവലോകനങ്ങളും നടത്തുന്നത് സമൂഹങ്ങളുടെ ചിട്ടയായ പ്രവർത്തനങ്ങൾക്ക് സഹായകരമാണ്.

* ക്യാമ്പിൽ ഇതര ക്രൈസ്തവ വിഭാഗത്തിൽ നിന്നുള്ള സന്യസ്തരെയും സമാന കാഴ്ചപ്പാടുള്ളവരേയും നേതൃത്വം നൽകാൻ വിളിക്കാവുന്നതാണ്.

* സന്യാസ കോൺഫറൻസിൽ സഭയിലെ മുഴുവൻ രജിസ്റ്റർ ചെയ്ത സന്യാസ സമൂഹങ്ങളിലേയും പ്രതിനിധികളെ പങ്കെടുപ്പിക്കേണ്ടതാണ്.

* പരിശുദ്ധ സഭയുടെ പ്രധാന മേലദ്ധ്യക്ഷൻ ഉൾപ്പെടെയുള്ള മുഴുവൻ മെത്രാപ്പോലീത്താമാരും ഈ മീറ്റിംഗിൽ പങ്കെടുത്ത് തങ്ങളുടെ കാഴ്ചപ്പാടുകൾ പങ്കുവയ്ക്കുന്നത് ഉചിതമായിരിക്കുന്നതാണ്.

* സന്യസ്ഥ വൈദികർക്ക് ഇടവക പട്ടക്കാർക്കുള്ള മുഴുവൻ ആനുകൂല്യങ്ങളും നൽകേണ്ടതാണ്.

*.കുടുംബത്തിലെ ചടങ്ങുകൾ ഉദാഹരണം വിവാഹം, ഇടവകപള്ളിയിൽ പെരുന്നാൾ മുതലായവക്ക് സന്യാസികൾക്ക് പങ്കെടുക്കാൻ അനുവാദം നൽകുന്നത് പരിഗണിക്കേണ്ടതാണ്. സ്വന്തം വീടും ഇടവകയുമായി ഉള്ള ഊഷ്മളമായ ബന്ധത്തിലൂടെ സന്യാസ സമൂഹത്തെ ക്കുറിച്ചുള്ള ചില ധാരണകൾക്ക് മാറ്റം വരാൻ സാഹചര്യം ഒരുങ്ങുന്നതാണ്. മാത്രവുമല്ല പലർക്കും സന്യാസ സമൂഹ ജീവിതത്തെക്കുറിച്ച് ചിന്തിക്കാനുള്ള അവസരവും ലഭിച്ചേക്കാവുന്നതാണ്.

*. പരിശുദ്ധ സഭയുടെ പ്രധാന സ്ഥാപനങ്ങളിൽ പ്രത്യേകിച്ച് പരുമല സെമിനാരി, ആശുപത്രികൾ, സ്കൂളുകൾ etc.. എന്നിവയുടെ ചുമതലക്കാരായി സന്യസ്തരെ നിയോഗിക്കാവുന്നതാണ്.

* സഭയിലെ പ്രധാനപ്പെട്ട ഒരു പ്രസ്ഥാനമായി സന്യാസ പ്രസ്ഥാനം അംഗീകരിക്കപ്പെടുന്നതിനുള്ള പദ്ധതികൾ ആവിഷ്കരിച്ച് പുതിയ തലമുറയിൽ നിന്നും സന്യാസപ്രസ്ഥാനത്തിൽ അംഗങ്ങൾ ആകുവാനുള്ള ചിന്ത രൂപപ്പെടുത്തിയെടുക്കാനാവശ്യമായ അവസരങ്ങൾ നൽകേണ്ടതാണ്.

* സന്യാസ പ്രസ്ഥാനത്തിന്റെ കാലിക പ്രസക്തിയെക്കുറിച്ച് ബോധ്യവും ദർശനവും ഉള്ള ഒരു മെത്രാപ്പോലീത്ത പ്രസ്ഥാനത്തിന്റെ പ്രസിഡണ്ടായിരിക്കുന്നതും ആ പിതാവിന് മറ്റു ചുമതലകൾ നൽകാതിരിക്കുന്നതും സന്യസ്തരുടെ വളർച്ചക്ക് ഉചിതമാണ്.

* സന്യാസസമൂഹങ്ങളിൽ, സന്യസ്ഥ വൈദികരെ തന്നെ വി.കുർബാന അർപ്പിക്കാൻ നിയോഗിക്കുന്നത് പരിഗണിക്കേണ്ടതാണ്.

* സന്യാസ പ്രസ്ഥാനങ്ങളുടെ നേതൃത്വത്തിൽ കൗൺസലിംഗ് പരിശീലന സ്ഥാപനങ്ങൾ ആരംഭിക്കാവുന്നതാണ്.

* സ്ത്രീകളെ സ്വയം പര്യാപ്തതരാക്കുവാൻ കഴിയുന്ന തൊഴിലധിഷ്ഠിത വിദ്യാഭ്യാസ സ്ഥാപനങ്ങൾ സന്യാസിനീ പ്രസ്ഥാനങ്ങളുടെ നേതൃത്വത്തിൽ ആരംഭിക്കാവുന്നതാണ്.

* പുതിയ തലമുറ വിദേശത്തേക്ക് കുടിയേറുന്ന പ്രവണത ഏറിവരുന്ന സാഹചര്യത്തിൽ അത്തരത്തിലുള്ളവരെ സഭാവിശ്വാസങ്ങൾക്കുള്ളിൽ പിടിച്ചുനിർത്താൻ ആവശ്യമായ പരിപാടികൾ ആസൂത്രണം ചെയ്ത് നടപ്പിലാക്കുന്ന ചുമതല സന്യാസ പ്രസ്ഥാനങ്ങളെ ഏൽപ്പിക്കാവുന്നതാണ്.

* സഭയുടെ പ്രധാനപ്പെട്ട എല്ലാ സമിതികളിലും പ്രത്യേകിച്ച് സഭാ മാനേജിങ് കമ്മിറ്റിയിൽ സന്യാസ സമൂഹങ്ങളിൽ നിന്നുള്ള പ്രതിനിധികളെ പ്രത്യേക ക്ഷണിതാക്കളായി എങ്കിലും ഉൾപ്പെടുത്താവുന്ന തരത്തിൽ സമിതികൾ രൂപീകരിക്കപ്പെടേണ്ടത് പരിഗണിക്കേണ്ടതാണ്.

* ആരാധനാ സംബന്ധിയായ പുസ്തകങ്ങൾ, ഗവേഷണ പ്രവർത്തനങ്ങളിലെ വിവർത്തനങ്ങൾ, തെറ്റ് തിരുത്തലുകൾ, പ്രൂഫ് റീഡിംഗുകൾ, തുടങ്ങിയ കാര്യങ്ങളിൽ സന്യസ്ഥരെ ഉപയോഗപ്പെടുത്താവുന്നതാണ്.

* കഴിവുള്ള സന്യസ്ഥരെ വിദ്യാഭ്യാസ രംഗത്ത്, അവർ ആഗ്രഹിക്കുന്ന അത്രയും ഉയരത്തിൽ എത്താൻ, സാമ്പത്തിക ആവശ്യങ്ങൾ ഉണ്ടെങ്കിൽ,അത് നൽകി ഉന്നത വ്യക്തിത്വങ്ങളെ സൃഷ്ടിക്കാനുള്ള, അവസരങ്ങൾ ഉപയോഗപ്പെടുത്താവുന്നതാണ്.

* സന്യാസിനികൾ ഒരു ദേവാലയത്തിൽ ചെന്നാൽ അവിടുത്തെ വികാരി ആ സന്യാസിനിയെ ഇടവകയിൽ പരിചയപ്പെടുത്തുകയും വിശ്വാസികളുമായി സംവദിക്കുവാനുള്ള അവസരം സൃഷ്ടിക്കുകയും ചെയ്യുന്നത് ഉചിതമായിരിക്കും.

* പള്ളി പൊതുയോഗങ്ങളിൽ സ്ത്രീകൾക്ക് പ്രാതിനിധ്യം ഉണ്ടെങ്കിലും സന്യാസിനികൾക്ക് സഭയിൽ യാതൊരുവിധ പരിഗണനയുമില്ലാത്ത സാഹചര്യം മാറേണ്ടതുണ്ട്.

* സഭയിലെ ഒരു സന്യാസ ആശ്രമം അഥവാ ദയറായിൽ നിന്നും മറ്റു ആശ്രമം ദയറാ എന്നിവയിലേക്ക് ഏറ്റവും ചുരുങ്ങിയത് 3 വർഷത്തേയ്ക്കെങ്കിലും, വിസിറ്റർ ബിഷപ്പുമാരുടെ അനുമതിയോടെ സേവനം ചെയ്യുന്നതിന് അനുവാദം നൽകാവുന്നതാണ്.

ഓരോ സ്ഥലത്തും ഉള്ള രീതികൾ പരസ്പരം മനസ്സിലാക്കുന്നതിനും മറ്റും ഇത്തരം ഡെപ്യൂട്ടേഷനുകൾ ഉപകാരപ്പെടുന്നതാണ്.

* ഓരോ ഇടവകകളിലും സഭയിലാകമാനമായും പൊതുപരിപാടികളിൽ സന്യാസ പ്രസ്ഥാനത്തിൽ നിന്നുള്ള ഒരാൾക്കെങ്കിലും, വിശ്വാസസമൂഹത്തെ ഉദ്ബോധിപ്പിക്കാൻ അവസരം നൽകുന്നത് ഫലപ്രദമായിരിക്കും.

ദീർഘനാളായി സന്യാസ പ്രസ്ഥാന രംഗത്ത് സേവനം ചെയ്തുവരുന്നവരിൽ നിന്നും ഉരുത്തിരിഞ്ഞുവന്ന അഭിപ്രായങ്ങൾ ക്രോഡീകരിച്ചുകൊണ്ട് തയ്യാറാക്കിയ എളിയ നിർദ്ദേശങ്ങൾ ആണ് സൂചിപ്പിച്ചിട്ടുള്ളത്. പരിഗണനാർഹമായ അഭിപ്രായങ്ങൾ വിശ്വാസ സമൂഹത്തിൽ നിന്നും സന്യാസ പ്രസ്ഥാന അംഗങ്ങളിൽ നിന്നും ഇനിയും സ്വീകരിച്ചുകൊണ്ട് മലങ്കര സഭയിലെ സന്യാസ പ്രസ്ഥാനം മാതൃകാപരമായ ദൗത്യങ്ങൾ ഏറ്റെടുത്തുകൊണ്ട് മുന്നോട്ടുപോകാൻ സർവ്വശക്തനായ ദൈവം തമ്പുരാൻ ഇടയാക്കട്ടെ.

ലേഖനം

# സന്യാസ പ്രസ്ഥാനവും പരിസ്ഥിതി സൗഹൃദവും

ഫാ. ഡോ. കെ. എം. ജോർജ്

ക്രിസ്തീയ സഭയിൽ കിഴക്കും പടിഞ്ഞാറും വികസിച്ച സന്യാസ പ്രസ്ഥാനത്തിന്റെ ദീർഘവും സങ്കീർണ്ണവുമായ ചിത്രം ഒരൊറ്റ ഫ്രെയിമിലാക്കി നോക്കിയാൽ, പെട്ടെന്ന് നമ്മുടെ ശ്രദ്ധയിൽ പെട്ടേക്കാവുന്ന ഏഴു തരം 'സ്നേഹ'ങ്ങളെക്കുറിച്ച് ആദ്യമേ സൂചിപ്പിക്കട്ടെ. ഈ 'സ്നേഹ'ങ്ങളെല്ലാം തമ്മിൽ ഗാഢമായി ബന്ധപ്പെട്ടതും പരസ്പരപൂരകങ്ങളുമാണ്. എങ്കിലും ചില കാലങ്ങളിലും ചില സ്ഥലങ്ങളിലും ചിലതിന് പ്രത്യേക ഊന്നൽ ലഭിക്കുന്നതായി കാണാം.

1. ദൈവത്തോടുള്ള സ്നേഹം (Love of God).
2. സഹോദരങ്ങളോടുള്ള സ്നേഹം (Love of Brethren).
3. സുവിശേഷത്തോടുള്ള സ്നേഹം (Love of Gospel).
4. പ്രകൃതിയോടുള്ള സ്നേഹം (Love of Nature).
5. അക്ഷരത്തോടുള്ള സ്നേഹം (Love of Letters).
6. പാവങ്ങളോടുള്ള സ്നേഹം (Love of the Poor).
7. മൗനത്തോടുള്ള സ്നേഹം (Love of Silence).

ഇതിൽ ഇവിടെ പ്രത്യേകമായി ചർച്ച ചെയ്യുവാൻ തിരഞ്ഞെടുത്തിരിക്കുന്ന വിഷയം "സന്യാസവും പ്രകൃതി സ്നേഹവും" (Love of Nature) ആണ്. മറ്റുള്ളവയെക്കുറിച്ച് തൽക്കാലം ഒന്നു സൂചിപ്പിക്കുക മാത്രം ചെയ്യുന്നു.

### ദൈവസ്നേഹം (Love of God)

സന്യാസജീവിതത്തിന്റെ ആദിപ്രചോദനവും ആത്യന്തിക ലക്ഷ്യവും ദൈവസ്നേഹത്തെ സാക്ഷാത്ക്കരിക്കുകയാണ്. സന്യാസത്തിന്റെ എല്ലാ ഉത്തമമാനങ്ങളും ഉരുത്തിരിയുന്നത് ദൈവത്തോടുള്ള അചഞ്ചലമായ സ്നേഹത്തെ പൂർത്തീകരിക്കാനുള്ള ശ്രമത്തിലാണ്. ഇംഗ്ലീഷിൽ Quest for God എന്നു പറയാവുന്ന ആത്മാവിന്റെ ദിവ്യദാഹം നമ്മുടെ സ്രഷ്ടാവും ജീവന്റെ ഉറവയുമായ ദൈവത്തിനു വേണ്ടിയാണ്. ജീവിതത്തിൽ മറ്റുള്ള എല്ലാ അഭിലാഷങ്ങളേക്കാൾ അടിയന്തിരവും അനുപേക്ഷണീയവുമായി ഒരാൾ ഈ ദൈവാഭിലാഷത്തെ കരുതുമ്പോൾ അയാൾ സന്യാസിയാവുന്നു.

### സഹോദരസ്നേഹം (Love of Brethren)

ഒരു സന്യാസ സമൂഹത്തിൽ അംഗമായ സന്യാസിയുടെ ആത്മീയതയുടെ ആദ്യത്തെ ഉരകല്ല്, തന്നോടൊപ്പം ജീവിക്കുന്ന സഹോദരങ്ങളെ താൻ എങ്ങിനെ സ്നേഹിക്കുന്നു, കരുതുന്നു എന്നതിലാണ്. ഏകാന്തജീവിതത്തേക്കാൾ സന്യാസസമൂഹ ജീവിതത്തിന് വിശുദ്ധ പക്കോമിയോസും കൈസര്യയിലെ ബസേലിയോസും മറ്റും കൂടുതൽ പ്രാധാന്യം കൊടുത്തത് ഈ അടിസ്ഥാനത്തിലാണ്.

### സുവിശേഷത്തോടുള്ള സ്നേഹം (Love of the Gospel)

സുവിശേഷം ലോകം മുഴുവൻ പ്രചരിച്ചതിൽ സന്യാസ പ്രസ്ഥാനത്തിന് ആഴമായ പങ്കുണ്ട്. സുറിയാനിക്കാരും ഐറിഷ്കാരും ഗ്രീക്കുകാരുമായ ആദ്യകാല മിഷനറിമാർ സന്യാസപ്രസ്ഥാനത്തിന്റെ സന്താനങ്ങളായിരുന്നു. കൊളോണിയൽ കാലഘട്ടത്തിൽ, റോമൻ കത്തോലിക്കാ സഭ തുടങ്ങിവച്ച ആഗോള മിഷണറി പ്രസ്ഥാനം ഫ്രാൻസിസ്ക്കൻ, ഡൊമിനിക്കൻ, കർമ്മലീത്താ, ജെസ്വിറ്റ് തുടങ്ങിയ സന്യാസ സമൂഹങ്ങളുടെ പ്രവർത്തനമായിരുന്നു. സന്യാസ ജീവിതത്തിന്റെ വിവിധ വശങ്ങളെ ആർദ്രവും ക്രിസ്തീയവുമാക്കിയത് കർത്താവായ യേശുക്രിസ്തുവിന്റെ ജീവൻ നൽകുന്ന സുവിശേഷത്തോടുള്ള ആഴമായ സ്നേഹവും പ്രതിബദ്ധതയും ആയിരുന്നു.



### അക്ഷരത്തോടുള്ള സ്നേഹം (Love of Letters)

ജനസാമാന്യം ബഹുഭൂരിപക്ഷവും നിരക്ഷരരായിരുന്ന കാലത്ത് സന്യാസിമാർ അക്ഷരത്തിന്റെ ആത്മീയതയും അനശ്വരതയും (അക്ഷരം - ക്ഷരമില്ലാത്തത്, നാശമില്ലാത്തത്) കണ്ടെത്തി. ജീവന്റെ വചനം വ്യാഖ്യാനിക്കാനും ഉൽഘോഷിക്കാനും അക്ഷരത്തിന്റെ സഹായം തേടി. സഭയുടെ ആരാധനാക്രമങ്ങളും ഗീതങ്ങളും വേദപുസ്തക വ്യാഖ്യാനങ്ങളും എല്ലാം മുഖ്യമായും സന്യാസപ്രസ്ഥാനത്തിന്റെ സംഭാവനയാണ്. ആത്യന്തികമായി ഇത് വിജ്ഞാനത്തോടുള്ള സ്നേഹമായിരുന്നു. പശ്ചിമ യൂറോപ്യൻ വൈജ്ഞാനിക സംസ്ക്കാരത്തിന് അടിത്തറയിട്ടത് സന്യാസ സമൂഹങ്ങളാണ്.

### പാവങ്ങളോടുള്ള സ്നേഹം (Love of the Poor)

അതിഥി സൽക്കാരം (hospitality) എന്ന നന്മയെ മിക്ക സന്യാസിമാരും

പ്രായോഗികമാക്കിയത് ദൈവമക്കളായ പാവങ്ങളെയും ഗതികെട്ടവരെയും സ്വന്തം കുടുംബമായി സ്വീകരിക്കുന്നതിലൂടെയാണ്. സഭയുടെ എല്ലാ സംഘടിതമായ ആതുരസേവനവും സന്യാസപ്രസ്ഥാനത്തിന്റെ പ്രചോദനഫലമാണ്.

**മൗനത്തോടുള്ള സ്നേഹം (Love of Silence)**

ദൈവസ്നേഹത്തിന്റെ സാക്ഷാത്ക്കാരത്തിന് വിശാലമായ പശ്ചാത്തലമൊരുക്കിയത് ആഴമായ നിശബ്ദതയോടുള്ള ആഭിമുഖ്യമാണ്. വാക്കുകൾ ഉച്ചരിക്കാതെ, മിണ്ടാതിരിക്കുക എന്നതല്ല ഇവിടെ അർത്ഥം. അത് വളരെ ഉപരിപ്ലവമായ അർത്ഥമാണ്. സമുദ്രത്തിന്റെ പ്രശാന്തമായ ആഴം പോലെ, മഞ്ഞണിഞ്ഞ ഗിരിശൃംഗങ്ങളുടെ അമേയമായ ശാന്തിപോലെ ആത്മാവിന്റെ ആഴങ്ങളും ഉയരങ്ങളും തിരിച്ചറിയുന്ന മൗനത്തെക്കുറിച്ചാണ് സൂചിപ്പിക്കുന്നത്.

## സന്യാസവും പ്രകൃതിസ്നേഹവും

ഇവിടെ നമ്മുടെ മുഖ്യ വിഷയമായ സന്യാസപ്രസ്ഥാനവും പരിസ്ഥിതിയും തമ്മിലുള്ള ബന്ധത്തെക്കുറിച്ച് ചിന്തിക്കാം. പരിസ്ഥിതിയെക്കുറിച്ചും അതിന്റെ ഭാഗധേയത്തെക്കുറിച്ചുമുള്ള അവബോധം ആഗോളതലത്തിൽ ഉണ്ടായിത്തുടങ്ങിയിട്ട് നാളേറെയായി. ഇരുപതാം നൂറ്റാണ്ടിന്റെ അവസാനത്തെ നാലഞ്ചു പതിറ്റാണ്ടുകളായി നാം കേട്ടു തുടങ്ങിയ Ecological crisis ഇന്നും ലോകത്തിന്റെ സുപ്രധാന ചിന്താവിഷയങ്ങളിലൊന്നാണ്. Climate Change തുടങ്ങിയ ആഗോള പാരിസ്ഥിതിക പ്രശ്നങ്ങളെക്കുറിച്ച് നടക്കുന്ന ചർച്ചകൾ നാം കുറെയൊക്കെ ശ്രദ്ധിക്കുന്നുണ്ട്. മലങ്കരസഭ തന്നെ ഓഗസ്റ്റ് മാസത്തിലെ ഒരു ഞായറാഴ്ച പരിസ്ഥിതി ദിനമായി ആചരിക്കുന്നുണ്ടല്ലോ. ഈ പശ്ചാത്തലത്തിൽ സന്യാസവും പ്രകൃതിയും തമ്മിലുള്ള ബന്ധത്തെക്കുറിച്ച് ചിന്തിക്കുന്നത് പ്രസക്തമാണെന്ന് കരുതുന്നു. ദൈവത്തിന്റെ സൃഷ്ടിയായ പ്രകൃതിയോട് ബഹുമുഖമായ ബന്ധമാണ് ചരിത്രപരമായി സന്യാസപ്രസ്ഥാനത്തിനുള്ളത്. ഏതാനും ചിലത് നോക്കാം.

**1. പുതിയ മനുഷ്യത്വത്തിനു വേണ്ടി**

ആദ്യ മനുഷ്യനായ ആദാം പാപം ചെയ്യുന്നതിനു മുമ്പുള്ള അവസ്ഥയാണ് മനുഷ്യത്വത്തിന്റെ Ideal state എന്നാണ് ക്രിസ്തീയ പ്രബോധനം. അപ്പോൾ ആദാമിനുണ്ടായിരുന്ന (a) സമ്പൂർണ്ണമായ ദൈവസാന്നിദ്ധ്യബോധവും (b) ദൈവത്തോടും പ്രകൃതിയോടുമുള്ള സുതാര്യമായ ബന്ധവും മനുഷ്യന് നഷ്ടപ്പെട്ടത് തിരിച്ചെടുക്കുകയാണ് സന്യാസജീവിതം കൊണ്ട് ഉദ്ദേശിക്കുന്നത്. 'വിവാഹം കഴിക്കാതെയും വിവാഹത്തിന് കൊടുക്കാതെയും മാലാഖമാർക്ക് സദൃശ്യമായ ജീവിത'മാണ് (മത്താ. 22:30) ആത്മിക മാർഗ്ഗമായി ഇവിടെ കരുതുന്നത്. ഇതു സാധിക്കുന്നത് ക്രിസ്തുവിലൂടെയാണ്. മനുഷ്യസ്വഭാവത്തിന് ആദർശപൂർണ്ണമായ പുനർനിർവചനവും പുതിയൊരു ദർശനവും ക്രിസ്തുവിലൂടെ നമുക്കു ലഭിക്കുന്നു. 'ക്രിസ്തുവിലുള്ള അതേ ഭാവം തന്നെ' കൈവരിക്കാനാണ് സന്യാസി പ്രത്യേകമായി ശ്രമിക്കുന്നത്.

ആദാമിന്റെ അടുത്ത് പക്ഷിമൃഗാദികളും സകല ജീവികളും സ്നേഹപൂർവ്വം മുട്ടിയുരുമ്മി നിൽക്കുന്നു. എല്ലാറ്റിനും ആദാം സ്നേഹപൂർവ്വം പേരു കൊടുത്ത് പേരു ചൊല്ലി വിളിക്കുന്നു. ആദാമിനും ജീവജാലങ്ങൾക്കുമിടയിൽ മറയില്ല, ഭീതിയില്ല, അവിശ്വാസവും സംശയവുമില്ല. ആദാമും ഹവ്വായും ഒരു ജീവിയെയും ഭക്ഷണത്തിനായോ വിനോദത്തിനായോ കൊല്ലുന്നില്ല. "പച്ചസസ്യം മാത്രം അവർക്ക് ആഹാരമായി" ദൈവം നൽകി. എന്നാൽ ഉൽപ്പത്തി 9-ാം അദ്ധ്യായമാവുമ്പോൾ ഈ രംഗം പൂർണ്ണമായി മാറി. മനുഷ്യൻ മൃഗങ്ങളെ കൊന്നുതിന്നാൻ തുടങ്ങി. മൃഗങ്ങൾക്ക് അവനെ "ഭയവും നടുക്കവുമായി."

ഇപ്പോഴത്തെ പരിസ്ഥിതി പ്രശ്നത്തിന്റെ മൂലകാരണം ഇവിടെയാണ്. ഇത് സൃഷ്ടിയുടെ ആരംഭത്തിൽത്തന്നെ നാം കാണുന്നു. മനുഷ്യനെ ഭയപ്പെടുന്ന, മനുഷ്യഗന്ധമേറ്റാൽ ആക്രമാസക്തമായി പ്രതികരിക്കുന്ന ജീവജാലങ്ങളെ അങ്ങനെയാക്കിത്തീർത്തത് മനുഷ്യന്റെ ആക്രമണവാസനയാണ്, അതായത് കൊല്ലാനും വലിച്ചുവാരിക്കൂട്ടാനുമുള്ള പ്രവണത (aggressive and acquistive drive) മനുഷ്യന്റെ അക്രമവും ആർജ്ജനവും ഉപഭോഗവുമാണ് ഇന്നും ആഗോള മനുഷ്യസംസ്ക്കാരത്തിനും ഭൂമിയിലെ ജീവനും ഭീഷണിയായി നിൽക്കുന്നത്.

ഏഴാം നൂറ്റാണ്ടിൽ ജീവിച്ചിരുന്ന നിനവേക്കാരനായ ഇസഹാക്ക് (Isaac the Syrian) എന്ന പിതാവ് ആദാമിന്റെ ശരീരഗന്ധത്തെക്കുറിച്ച് പറയുന്നുണ്ട്. ആദ്യമനുഷ്യന്റെ ശരീരത്തിൽ നിന്ന് പ്രസരിച്ച ഗന്ധത്തിന് സവിശേഷമായ സൗരഭ്യമുണ്ടായിരുന്നു. അതുകൊണ്ട് എല്ലാ ജീവികളും ഈ മണം പിടിച്ച് ആദാമിന്റെ അടുത്തേക്ക് വരുമായിരുന്നു. ഇതൊരുതരം ദിവ്യപരിമളമായിരുന്നു. ജീവികളെയെല്ലാം ഒരുമയോടെ നിൽക്കാൻ സഹായിക്കുന്ന സുഗന്ധം. പറുദീസായിൽ നിന്ന് പുറത്താക്കപ്പെട്ട ആദാമിന് ഈ സുഗന്ധം നഷ്ടപ്പെട്ടു. ആദാമിന്റെയും ഹവ്വായുടെയും ശരീരഗന്ധമേറ്റ ജീവികൾ ഭയന്നും നടുങ്ങിയും ഓടിയകന്നു. ആ ഗന്ധമാണ് ഇപ്പോൾ നമ്മുടെ ശരീരങ്ങൾക്കുള്ളത്. നമുക്കു തന്നെ അതിഷ്ടമല്ല. അതുകൊണ്ട് പലതരം പെർഫ്യൂമുകളും, പൗഡറുകളുമിട്ട് അതിനെ മറയ്ക്കാൻ നാം ശ്രമിക്കുന്നു. കാട്ടുമൃഗങ്ങൾ നമ്മുടെ സാമീപ്യമുണ്ടായാൽ സ്വരക്ഷയ്ക്കുവേണ്ടി ഓടിയകലുകയോ അല്ലെങ്കിൽ ആക്രമിക്കുകയോ ചെയ്യുന്നത് ഈ മനുഷ്യശരീരഗന്ധമേറ്റാണെന്നോർക്കണം. എന്തൊരു വ്യത്യാസമാണ് സംഭവിച്ചിരിക്കുന്നത്.

വിശുദ്ധരായി ജീവിച്ചവർ മരിച്ചാൽ അവരുടെ ശരീരത്തിൽ നിന്ന് സുഗന്ധം പുറപ്പെടുമെന്ന് റഷ്യക്കാർക്കിടയിൽ ഒരു ജനപ്രിയ പാരമ്പര്യമുണ്ട്. ദസ്തയേവിസ്കിയുടെ 'കാരമസോവ് സഹോദരന്മാർ' എന്ന നോവലിലെ ഉത്തമ സന്യാസിയായ ഫാദർ സോസിമയുടെ മരണസമയത്ത് ഇതിനെപ്പറ്റി ഒരു വിവാദം അസൂയക്കാരനായ മറ്റൊരു സന്യാസി ഉണ്ടാക്കുന്നുണ്ട്.

ജീവികളെ അകറ്റിക്കളയുന്ന മനുഷ്യഗന്ധത്തിനു പകരം സകല ജീവജാലങ്ങളെയും തന്നിലേക്കു അടുപ്പിക്കുന്ന ദിവ്യഗന്ധം ശരീരത്തിന് തിരിച്ചു കിട്ടാനുള്ള ശ്രമം ശരിയായ സന്യാസചിന്തയിൽ കാണാം. അക്രമം, ആർജ്ജനത്വര, അമിതമായ ഉപഭോഗം എന്നീ മൂന്നു കാര്യങ്ങളിലാണ് പുതിയ ബദൽ മാതൃക സൃഷ്ടിക്കാൻ സന്യാസപ്രസ്ഥാനം ശ്രമിച്ചിട്ടുള്ളത്. ഇതു മൂന്നും മനുഷ്യന്റെ ജന്മവാസനകളാണെന്നു സ്ഥാപിച്ച് അതിനെ ന്യായീകരിക്കുന്ന ധാരാളം സിദ്ധാന്തങ്ങൾ മനഃശാസ്ത്രത്തിലും സാമ്പത്തിക ശാസ്ത്രത്തിലും ആധുനിക സംസ്ക്കാരത്തിൽ പൊതുവെയും കാണാം. ഇതിനെതിരായി നിലകൊള്ളാൻ സാധാരണവ്യക്തികൾക്ക് കഴിവില്ല. അവിടെയാണ് ഇക്കാര്യങ്ങളിൽ സന്യാസപ്രസ്ഥാനത്തിന്റെ ചുമതലയും പ്രസക്തിയും നാം അന്വേഷിക്കുന്നത്. Poverty, Chastity, Obedience എന്ന മൂന്നു അദ്ധ്യാത്മിക സാധനകൾ വികസിപ്പിച്ചത് ഈ മൂന്നു പരീക്ഷകളെ നേരിടാനാണ്. പുതിയ ആദാമായ ക്രിസ്തുവിലൂടെ ഈ മൂന്നു പരീക്ഷകളെയും നാം നേരിട്ട് പുതിയൊരു മനുഷ്യത്വത്തിന് രൂപം കൊടുക്കണം. അതിലൂടെ പുതിയൊരു സാമൂഹ്യ വ്യവസ്ഥയും ലോകവ്യവസ്ഥയും സൃഷ്ടിക്കണം. അത് ആത്മീയമായും പാരിസ്ഥിതികമായും ജീവനെ പരിപോഷിപ്പിക്കുന്ന ഒരു വ്യവസ്ഥയായിരിക്കണം എന്നാണ് നാം മനസ്സിലാക്കുന്നത്. മറ്റൊരു വിധത്തിൽ പറഞ്ഞാൽ 'ക്രിസ്തുവിൽ പുതിയ സൃഷ്ടി' എന്ന് വി. പൗലോസ് പറയുന്നതാണിത്.

**2. സന്യാസവും മണ്ണുമായുള്ള ബന്ധം**

നർസിയയിലെ വി. ബനഡിക്ടാണ് ആറാം നൂറ്റാണ്ടിൽ പാശ്ചാത്യ സന്യാസപ്രസ്ഥാനത്തിന്റെ ആദിപിതാവായി തീർന്നത്. അദ്ദേഹത്തിന്റെ പ്രസിദ്ധമായ റൂളിൽ എടുത്തു പറയുന്നത് *ora et labora* (pray and work) എന്ന തത്വമാണ്. പ്രാർത്ഥനയും പ്രയത്നവും. പ്രയത്നം പ്രധാനമായും മണ്ണിലാണ്. ആദാമിന്റെ വീഴ്ച മൂലമുണ്ടായ ശാപം മണ്ണിനും കിട്ടി. മണ്ണിൽ മുള്ളും പറക്കാരയും വളർന്നു. ഈ മണ്ണിനെ മനുഷ്യപ്രയത്നം കൊണ്ട് രൂപാന്തരപ്പെടുത്തുക. ഫലഭൂയിഷ്ഠമാക്കുക. നഷ്ടപ്പെട്ടു പോയ "പറുദീസ" (= garden) യുടെ മാതൃകയിലേക്ക് മാറ്റുക ഇതാണ് ലക്ഷ്യം. "നിന്റെ നെറ്റിയിലെ വിയർപ്പുകൊണ്ട് നീ ഭക്ഷണം കഴിക്കും" എന്ന ശാപത്തെ ഏറ്റുവാങ്ങി മനുഷ്യവർഗ്ഗത്തിനു വേണ്ടി അദ്ധ്വാനത്തെ അനുഗ്രഹമാക്കി മാറ്റുകയാണ് മണ്ണിൽ അദ്ധ്വാനിക്കുന്ന സന്യാസി. ഈ ആത്മീയ പ്രക്രിയയുടെ അനന്തരഫലമായി സന്യാസിയുടെ ആവശ്യം കഴിഞ്ഞ് ധാരാളം ഭക്ഷണസാധനങ്ങൾ മറ്റുള്ളവർക്കു വേണ്ടി ഉൽപാദിപ്പിക്കുവാൻ സാധിക്കുന്നു. ദാരിദ്ര്യവ്രതം സ്വീകരിക്കുന്ന സന്യാസി ലോകത്തിൽ നിന്ന് ദാരിദ്ര്യത്തെ ഉച്ചാടനം ചെയ്യാനാണ് സ്വപ്രയത്നത്തിലൂടെ ശ്രമിക്കുന്നത് എന്നത് ചിന്തനീയമാണ്.

പഴയ സന്യാസാശ്രമങ്ങൾ സമ്പന്നമായിത്തീർന്നതിന്റെ സാമ്പത്തിക രഹസ്യം വളരെ ലളിതമാണ്. സ്വന്തം ആവശ്യങ്ങളെ ഏറ്റവും ചുരുക്കി സമൂഹത്തിനു വേണ്ടിയും പൊതുനന്മയ്ക്കുവേണ്ടിയും എല്ലാവരും അദ്ധ്വാനിക്കുന്നു. അങ്ങനെയാവുമ്പോൾ അടിസ്ഥാനാവശ്യങ്ങൾ നിറവേറ്റാൻ നമുക്കാവശ്യമുള്ളതിലധികം ഉണ്ടാകുന്നു. വ്യക്തി സ്വന്തമായി ആർജ്ജിക്കുകയോ അമിതമായി ഉപയോഗിക്കുകയോ ചെയ്യാതെ പൊതുവിനുവേണ്ടി അദ്ധ്വാനി

ക്കുന്ന വ്യവസ്ഥയിൽ സമ്പത്ത് ഉണ്ടാകുന്നു. എല്ലാവർക്കുമായി അത് നീതി പൂർവ്വം പങ്കുവയ്ക്കുമ്പോൾ പട്ടിണിയും അനുബന്ധപ്രശ്നങ്ങളും ഇല്ലാതാകുന്നു. ബനഡിക്ടിൻ സന്യാസിയായിരുന്നു മഹാനായ ഗ്രിഗോറിയോസ് പാപ്പാ എന്ന പേരിൽ 7-ാം നൂറ്റാണ്ടിൽ പ്രസിദ്ധനായ പാശ്ചാത്യ സഭാദ്ധ്യക്ഷൻ. അദ്ദേഹത്തിന്റെ സ്വപ്നം യൂറോപ്പിനെ മുഴുവൻ ഒരു വലിയ ബനഡിക്ടയിൻ ആശ്രമ മാതൃകയിലേക്ക് മാറ്റുക എന്നതായിരുന്നു. യൂറോപ്പിലെ കൃഷി സമ്പ്രദായവും സാമ്പത്തികക്രമവും വിപ്ലവകരമായി മാറുവാൻ *ora et labora* എന്ന സന്യാസ തത്വത്തിന് കഴിഞ്ഞു.

മൂന്നാം നൂറ്റാണ്ടിൽ സന്യാസപ്രസ്ഥാനം ആരംഭിച്ച ഈജിപ്തിലെ മരുഭൂമിയിൽ കോപ്റ്റിക് ഓർത്തഡോക്സ് സഭ ഇരുപതാം നൂറ്റാണ്ടിൽ പുനരുദ്ധരിച്ച സന്യാസാശ്രമങ്ങൾ അദ്ഭുതം സൃഷ്ടിച്ചിരിക്കുകയാണ്. ഒരു പുൽനാമ്പുപോലും വളരാത്ത വിശാലമായ മരുപ്പരപ്പിൽ, ഈ സന്യാസിമാർ ആരംഭിച്ച കൃഷികൾ വളരെ പ്രസിദ്ധമാണ്. അവിടെയും ഇതേ തത്വമാണ് ഉപയോഗിക്കുന്നത് (ചൈനയിലെ സോഷ്യലിസ്റ്റ് വിപ്ലവത്തിലും റഷ്യയിലെ കമ്യൂണിസ്റ്റ് പ്രസ്ഥാനത്തിന്റെ തുടക്കത്തിലും സന്യാസ സമൂഹ തത്വത്തിന്റെ ഈശ്വരനിരപേക്ഷമമായ മറ്റൊരു രൂപമാണ് ഉപയോഗിച്ചിരുന്നത്).

### 3. രൂപരഹിതമായ പ്രകൃതിയും ആത്മീയ സമരവും

പ്രകൃതിയോടുള്ള ബന്ധത്തിന്റെ മറ്റൊരു വശമാണ് മരുഭൂമിയിലെ ആദ്യകാല താപസന്മാരിൽ കണ്ടത്. സസ്യശ്യാമളവും ജീവിക്കാൻ സുഖപ്രദവുമായ ഗ്രാമങ്ങളും പട്ടണങ്ങളും ഉപേക്ഷിച്ചാണ് ഊഷരമായ ഭൂമിയിലേക്ക് അവർ ഓടിപ്പോയത്. ഇവിടെ പ്രകൃതി അതിന്റെ ഏറ്റവും അമൂർത്തമായ (abstract) ഭാവത്തിലാണ്. മരങ്ങളില്ല, ചെടികളില്ല, മഴയില്ല, വെള്ളമില്ല. സുകുമാര ദൃശ്യങ്ങളൊന്നുമില്ലാത്ത ശൂന്യസ്ഥലത്ത്, അതിരില്ലാത്ത മണൽപ്പരപ്പും അനന്തമായ ആകാശവും മാത്രം. ഇവിടെയാണ് സാത്താനുമായി വി. അന്തോണിയോസും മറ്റും പോരാട്ടം നടത്തിയത്. രൂപങ്ങളൊന്നുമില്ലാത്ത ശൂന്യതയിൽ നിന്നും തിന്മ അനേകം രൂപങ്ങളെടുത്തു വന്നാണ് താപസ്സരെ പരീക്ഷിക്കുന്നത്. തിന്മയ്ക്ക് കാതലൊന്നുമില്ലെന്നും അത് ഇല്ലായ്മയാണെന്നും തിരിച്ചറിയുന്ന സന്യാസിമാർ ആ മായാരൂപങ്ങളെയും അവ നൽകുന്ന മോഹനീയ വാഗ്ദാനങ്ങളെയും ദൈവത്തിന്റെ അപ്രമേയശക്തിയാൽ കീഴടക്കുന്നു. കർത്താവ് മരുഭൂമിയിൽ 40 ദിവസത്തെ ഉപവാസ പ്രാർത്ഥന നടത്തിയതിന്റെ മാതൃക പിൻപറ്റിയാണ് ഈ ആത്മീയപ്രയത്നം. എങ്കിലും ഏകാന്ത സമരത്തേക്കാൾ സമൂഹത്തിനുള്ളിലും സമൂഹത്തോട് കൂടിയുമുള്ള ആത്മീയ പ്രയത്നമാണ് സഭയ്ക്ക് കൂടുതൽ സ്വീകാര്യം എന്ന് വി. പക്കോമിയോസ്, വി. ബസ്സേലിയോസ് തുടങ്ങിയവരും അവരെ പിൻതുടർന്ന് പിൽക്കാലത്ത് വി. ബനഡിക്റ്റും വ്യക്തമാക്കി.

### 4. പ്രകൃതിയും സൗന്ദര്യബോധവും

സന്യാസവും പ്രകൃതിയുമായുള്ള ബന്ധത്തിന്റെ വേറൊരു മുഖമാണ് പ്രകൃതി സൗന്ദര്യത്തെക്കുറിച്ചുള്ള അവബോധം. ഒത്തിരിയേറെ സന്യാസിമാർ പ്രകൃതിയിൽ തേടിയത് ശാന്തതയും നിശ്ശബ്ദതയും ഭംഗിയുമാണ്. സൃഷ്ടിയുടെ മഹത്വവും സൗന്ദര്യവും തങ്ങളുടെ ആത്മാവിലേക്ക് ആവാഹിച്ചവർ കവികളായിരുന്നു. അവരുടെ കവിത സങ്കീർത്തനങ്ങളായി, ദൈവസ്തുതികളായി, സ്തോത്രഗാനങ്ങളായി നമ്മുടെ ആരാധനയിലേക്ക് വന്നു. 'പാതിരാത്രിയിൽ ദൈവത്തിന്റെ അദ്ഭുതങ്ങളെയും അത്യുന്നതന്റെ ന്യായങ്ങളെയും കുറിച്ച് സ്തോത്രം ചെയ്‌വാൻ ദാവീദ് എഴുന്നേറ്റു. അവൻ ആകാശത്തിലേക്കു സൂക്ഷിച്ചു നോക്കി. ആകാശവിതാനത്തെയും പ്രകാശഗോളങ്ങളെയും അവയുടെ അയനത്തിന്റെ അഴകിനെയും കണ്ടു. ശാന്തിയും നിശ്ശബ്ദതയും കണ്ട് അദ്ഭുതം നിറഞ്ഞ് സ്തോത്രം ചെയ്തു.'' പ്രകൃതിയിലേക്ക് തിരിഞ്ഞ മിക്ക സന്യാസിമാർക്കും കെട്ടിടങ്ങളേക്കാൾ പ്രിയം തുറസ്സായ സ്ഥലങ്ങളായിരുന്നു. Nature is an open Bible എന്നാണ് സഭാപിതാക്കന്മാർ പഠിപ്പിച്ചത്. അതായത് വി. വേദപുസ്തകത്തിലൂടെ നമുക്ക് ദിവ്യവെളിപാടുകൾ ലഭിക്കുന്നതുപോലെ സൃഷ്ടിയായ പ്രകൃതിയിലൂടെ സ്രഷ്ടാവായ ദൈവത്തിന്റെ അമേയരഹസ്യങ്ങൾ താൻ നമുക്കു വെളിപ്പെടുത്തിത്തരുന്നു എന്നർത്ഥം. പ്രകൃതിയെ നിരന്തരം നിരീക്ഷിക്കുകയും, അതിന്റെ താളക്രമങ്ങളും ഋതുലയങ്ങളുമായി താദാത്മ്യം പ്രാപിക്കുകയും ചെയ്യുന്നവർ മഹത്തായ ഒരു ദിവ്യ ഗ്രന്ഥമാണ് തങ്ങൾക്കു മുമ്പിൽ തുറക്കുന്നത്.

ഏറ്റവും നല്ല സന്യാസി ഏറ്റവും നല്ല സൗന്ദര്യാരാധകൻ ആയിരിക്കും. മനുഷ്യശരീരത്തിന്റെ ക്ഷണികമായ രൂപവശ്യതകളിൽ ഒതുങ്ങുന്നതല്ല നമ്മുടെ ഈ സൗന്ദര്യ സങ്കൽപ്പം. ദൈവസൃഷ്ടിയായ പ്രപഞ്ചത്തിന്റെ സർവ്വാണുക്കളിലും സൂക്ഷ്മകണികകളുടെ അനന്തസംഗമങ്ങളിലും അനവരതം തെളിയുന്ന ജീവന്റെ പ്രകാശമാണ് സൗന്ദര്യം. തേഞ്ഞുമാഞ്ഞു പോകുന്ന ശാരീരികതയുടെ ലാസ്യനൃത്തങ്ങളിലും ഭോഗതൃഷ്ണകളിലുമല്ല ഈ സൗന്ദര്യത്തിന്റെ ഉൾക്കാമ്പ് എന്ന് ആദ്ധ്യാത്മിക ജീവിതത്തിൽ പരിണിതപ്രജ്ഞരായവർക്ക് അറിയാം. കോമളരൂപിയായിരുന്നില്ലെന്ന് പാരമ്പര്യം സാക്ഷിക്കുന്ന നസ്രായനായ യേശുവിന്റെ വാക്കുകൾക്ക് "ലാവണ്യ"മുണ്ടെന്നറിഞ്ഞ് അദ്ഭുതം കൂറാൻ സാധാരണക്കാർക്ക് പോലും കഴിഞ്ഞു (ലൂക്കോ. 4:22). പ്രകൃതിയുടെ മടിത്തട്ടിലും സമർപ്പിതമായ മനുഷ്യനന്മയുടെ 'ചില്ലിക്കാശിലും' കുഞ്ഞുകുരുവികളിലും കൊച്ചു കുഞ്ഞുങ്ങളിലും കാട്ടുപൂക്കളിലും ആഴിയിലും ആകാശത്തും നസ്രായൻ ദർശിച്ച സൗന്ദര്യമാണ് ലാവണ്യവാക്കുകളായി നിർഗമിച്ചത്. ഒന്നു നമുക്ക് വ്യക്തമാണ്. ശരീരത്തിന്റെ അദമ്യമായ അഭിലാഷങ്ങളിൽപ്പെട്ട് അലയുന്നവർക്ക് ഒരു വലിയ അളവുവരെ മോചനം നൽകാൻ പ്രകൃതി സൗന്ദര്യത്തിനു കഴിയും. സൃഷ്ടിയുടെ സൗന്ദര്യത്തിന്റെ വിശ്വവിശാലതകളെ മനുഷ്യശരീരത്തിലേക്കും അതിന്റെ മാത്രം മോഹങ്ങളിലേക്കും ഒതുക്കുന്ന തെറ്റായ പ്രവണതയെ ഫലപ്രദമായി തിരുത്താൻ നമ്മുടെ പ്രകൃതി സ്നേഹത്തിനു കഴിയും.

പ്രകൃതിയോടു ബന്ധപ്പെട്ടും, സൃഷ്ടിയുടെ മഹത്വം ആസ്വദിച്ചും അതിന്റെ നിഗൂഢതകളെക്കുറിച്ച് നിരന്തരം മനനം ചെയ്തും കഴിയുന്ന സന്യാസി ആത്മാവിന്റെ ആഴങ്ങളെ തിരയുന്ന വ്യക്തിയാണ്. കാടുകളിലും മലകളിലും വിജനതകളിലും പർണ്ണശാല കെട്ടുന്ന പാരമ്പര്യം അർത്ഥപൂർണ്ണമാണ്. മനുഷ്യനും പ്രകൃതിയും തമ്മിൽ നഷ്ടപ്പെട്ടുകൊണ്ടിരിക്കുന്ന ജൈവബന്ധത്തെ പുനരുദ്ധരിക്കാനുള്ള ശ്രമമാണ് സന്യാസാശ്രമങ്ങൾ നടത്തുന്നത്, അല്ലെങ്കിൽ നടത്തേണ്ടത്.

ഒരു ഐറീഷ് ഡൊമിനിക്കൻ സന്യാസിവൈദികനായ Donagh O'Shea എഴുതിയ Nothing for the Journey : Meditations on Time and Place എന്ന പുസ്തകം എനിക്ക് വളരെ പ്രിയങ്കരമാണ്. പുരാതന ഐറീഷ് സന്യാസികളുടെ നിരന്തരപ്രയാണം എന്ന തത്വത്തെ സ്വന്തം ജീവിതത്തിൽ പരീക്ഷിച്ചു നോക്കിയതിനെക്കുറിച്ചാണ് അദ്ദേഹം പറയുന്നത്. യാത്രയ്ക്ക് വലിയ സന്നാഹങ്ങൾ ഒന്നുമെടുക്കാതെ (മത്താ. 10:9-10) ഒരു ചെറിയ മോപ്പഡിൽ അദ്ദേഹം അനേകം ആഴ്ചകൾ തുറസ്സായ പ്രകൃതിയിൽ അലഞ്ഞുതിരിഞ്ഞു. ഈ നാടോടി ജീവിതത്തിൽ തനിക്കു ലഭിച്ച ചിന്തകളാണ് പുസ്തകത്തിൽ രേഖപ്പെടുത്തിയിരിക്കുന്നത്. ഒരിടത്ത് ഇങ്ങനെ പറയുന്നു.

"Someone said once that Christianity is a very indoor religion. That is strange when you consider that Jesus lived with the mountains, the sea and the desert, and claimed that he had nowhere to lay his head" (p. 41., Dominican Publications, 1990).

അറ്റ്ലാന്റിക് സമുദ്രത്തിനടുത്ത് വിജനമായ ഒരു നദിക്കരയിൽ ഒരു കൂടാരം കെട്ടി താമസിച്ച രാത്രിയെക്കുറിച്ച് അദ്ദേഹം എഴുതി: "Everything becomes its own essence at midnight. Only the deepest movements continue - the heart beat, the stream's flow and the eternal birth movement of the sea."

നാം നനച്ചു വളർത്തുന്ന കൃഷിത്തോട്ടവും വീട്ടുമുറ്റത്ത് സൃഷ്ടിക്കുന്ന പൂന്തോട്ടവും ഒരർത്ഥത്തിൽ ഒന്നുതന്നെയാണ്. എങ്കിലും ആശ്രമങ്ങളുടെ നാലുകെട്ടിനകത്ത് വളർത്തുന്ന പൂന്തോട്ടം പ്രകൃതി സൗന്ദര്യത്തിന്റെ നിദർശനമായി, നഷ്ടപ്പെട്ട പറുദീസ (garden) യുടെ ഗൃഹാതുരത്വമായി, ശാപവിമുക്തമായിത്തീർന്ന് അനുഗ്രഹീതമായി, ദൈവരാജ്യത്തിന്റെ പ്രതീകശേഷി വഹിക്കുന്നു. ഭൂമിയുടെ യുഗാന്ത്യ ദർശനമായി അത് നിലകൊള്ളുന്നു. ശലോമോന്റെ ഉത്തമഗീതത്തിൽ പരാമർശിക്കുന്ന "അടച്ചുപൂട്ടിയ തോട്ടം" അഥവാ രഹസ്യ ഉദ്യാനം (enclosed garden) പരിശുദ്ധ കന്യകയുടെ കന്യകാത്വത്തിന്റെ പ്രതീകമായും അങ്ങനെ സന്യാസ വ്രതശുദ്ധിയുടെ അടയാളമായും വ്യാഖ്യാനിക്കപ്പെട്ടു. ഉദ്യാനമദ്ധ്യത്തിൽ ഉയരുന്ന ജലധാര, മുദ്രയിട്ടിരിക്കുന്ന കന്യകാഗർഭത്തിൽ നിന്നുയർന്ന ജീവന്റെ ഉറവയായ ക്രിസ്തു തന്നെ (ഉത്തമഗീതം 4:12) പ്രകൃതിയും, പൂന്തോട്ടവും, സന്യാസിയും, സൗന്ദര്യവുമെല്ലാം അർത്ഥപൂർണ്ണമായ ഒരു ആദ്ധ്യാത്മിക ദർശനത്തിന്റെ ചരടിൽ കോർത്തിണക്കപ്പെടുന്നു.

◆